

എം.കൃഷ്ണൻനായർ

# സാഹിത്യവാരഫലം

അഴുകാനായി തൊണ്ട് വെള്ളത്തിലിടുന്നതുപോലെ നമ്മുടെ സാഹിത്യകാരന്മാർ ഭാഷയെ സവിശേഷ സന്ദർഭങ്ങളിൽ നിവേശിപ്പിച്ച് അതിന് അഴുകൽ വരുത്തുന്നത് എന്തിനെന്ന് ആലോചിച്ചുകൊണ്ട് ഞാൻ ഏകാന്തത്തിൽ ഇരിക്കുകയായിരുന്നു. മൂക്കിൽ തൊണ്ടു ചീഞ്ഞതിൻെറ ഗന്ധം. അപ്പോഴുണ്ട് പടിഞ്ഞാറൻ കാററിലൂടെ പനിനീർപ്പൂവിൻെറ സൗരഭ്യം വരുന്നു. അതോടൊപ്പം ഇടപ്പള്ളി രാഘവൻപിള്ളയുടെ ചില വരികളും.

പാടത്തു നെന്മണി കൊത്തിപ്പറക്കുന്ന
മാടപ്പിറാക്കളെ നോക്കി നോക്കി,
മാനഞ്ചും കണ്ണിയാളാനന്ദസ്തബ്ധയായ്
മാനവും നോക്കി നിന്നീടും നേരം
ഞാനരികത്തണഞ്ഞഞ്ചൊറു പൂവവൾ
കാണാതെ മന്ദമപഹരിച്ചാൽ
'ആട്ടെ'യെന്നുള്ളൊരു വാക്കിൽ പരിഭവ—
മാക്കിയവൾ നില്ക്കും മൗനമായി
എങ്കിലുമന്നുഞാനോർത്തതില്ലോമലാ—
ളെൻകരൾത്താരു കവർന്ന കാര്യം.

പൂതിഗന്ധം പോയി. പരിമളം മാത്രം. എന്തുകൊണ്ടാണ് ഈ വരികൾക്ക് ഈ സൗരഭ്യം വന്നത്? ഒററ ഉത്തരമേയുള്ളൂ. കവി വേറൊരാളായിട്ടല്ല പാടുന്നത്. ഇടപ്പള്ളി രാഘവൻപിള്ളയും ഇതെഴുതിയ കവിയും വിഭിന്നരല്ല. ഇതല്ല ഇന്നത്തെ പല കവികളുടെയും രചനാരീതി. അവർ അവരായിട്ടല്ല പാടുക. എനിക്ക് അഭിമതനായ ജി. ശങ്കരക്കുറുപ്പുപോലും ജിയായിട്ടല്ല, കവിയായിട്ടാണു മുൻപിൽ വന്നുനില്ക്കുന്നത്.

''ശ്രാന്തമംബരം നിദാഘോഷ്മളസ്വപ്നാക്രാന്തം
താന്തമാരബ്ധ ക്ളേശരോമന്ഥം മമ സ്വാന്തം.''

എന്നു ശങ്കരക്കുറുപ്പ് എഴുതുമ്പോൾ അദ്ദേഹം കവിയാണ്, ശങ്കരക്കുറുപ്പല്ല. എന്നാൽ

''നിശ്ചയം സ്നേഹിക്കാനാവുമെനിക്കൊരു
കൊച്ചനുജത്തിയെപ്പോലെ നിന്നെ.''

എന്നു കേൾക്കുമ്പോൾ അതെഴുതിയ ചങ്ങമ്പുഴ ചങ്ങമ്പുഴയായി പ്രത്യക്ഷനാകുന്നു. അനുവാചകൻെറ ഹൃദയത്തിൻെറ അടിത്തട്ടിലേക്കു കവിത ചെല്ലണമെങ്കിൽ വ്യക്തി കവിയുടെ മുഖാവരണം എടുത്തുവയ്ക്കരുത്. മുഖാവരണം ധരിച്ചവർ കുറച്ചുകാലത്തേക്ക് ആളുകളെ ഭ്രമിപ്പിക്കും. പക്ഷേ, ''തെക്കും കായലിലോളം കൊള്ളുമ്പോൾ ഓർക്കും ഞാനെൻെറ മാരനെ'' എന്ന വരി അവരെ എല്ലാക്കാലത്തും 'ഹോണ്ട്' ചെയ്യും.

## ജീവിതഗന്ധം

സായാഹ്നകാലങ്ങളിൽ ഞാൻ വേമ്പനാട്ടു കായലിൻെറ തീരത്തുനിന്നു കാഴ്ചകൾ കണ്ടു രസിച്ചിട്ടുണ്ട്. അവയിൽ ഏററവും ചേതോഹരം കെട്ടുവള്ളങ്ങൾ വെള്ളപ്പായ്കൾ നിവർത്തി അനക്കംകൂടാതെ മുന്നോട്ടു പോകുന്നതാണ്. തുഴ പിടിച്ചുകൊണ്ട് വള്ളക്കാരൻെറ ആ നില്പ് കാണേണ്ടതാണ്. തുഴയൊന്നു ചരിഞ്ഞാൽ ആപത്തു സംഭവിക്കും. ജർമ്മൻ സാഹിത്യകാരൻ റോമസ് മന്നിൻെറ ചെറുകഥകൾ വായിക്കുമ്പോൾ ഈ വഞ്ചിദർശനത്തിൻെറ പ്രതീതിയാണ് എനിക്ക്. അദ്ദേഹം അമരക്കാരനായി നില്ക്കുന്നു. എത്തേണ്ടിടത്ത് എത്തുമ്പോൾ പായ് അഴിച്ചുവിടും; തുഴ വേണ്ടവിധത്തിൽ തിരിക്കും. വള്ളം കരയിലടുക്കും. മന്നിൻെറ 'വെനീസിലെ മരണം' എന്ന നീണ്ടകഥ വായിക്കൂ. ഇപ്പറഞ്ഞതു സത്യമാണെന്നു ഗ്രഹിക്കാം. മലയാളത്തിൽ ഇങ്ങനെയൊരു കഥാകാരനുണ്ടോ? ഉണ്ടെന്നു പറയാൻ ധൈര്യമില്ലെനിക്ക്. അല്പമായ സാദൃശ്യത്തിന്മേൽ പറയണമെന്നുണ്ടെങ്കിൽ പി.സി. കുട്ടിക്കൃഷ്ണൻ എന്നു പറയാം.

ചിലന്തി, വലകെട്ടുന്നതുപോലെ കഥാവലകെട്ടി അതിൽ അനുവാചകരെ വീഴ്ത്തുന്ന കഥാകാരന്മാരാണ് ഇവിടെയുള്ളവരിൽ അധികംപേരും. വീണു കഴിഞ്ഞാൽ കേന്ദ്രസ്ഥാനത്തുനിന്ന് എട്ടുകാലി ഒഴുകിവരും. പശയുള്ള നൂലുകൊണ്ട് അതിനെ പൊതിയും. കുത്തേണ്ടിടത്ത് കുത്തേല്പിക്കും. എന്നിട്ട് കേന്ദ്രത്തിൽ ചെന്നിരിക്കും. വലയിൽ വീണ അനുവാചകപ്രാണി കുറെനേരം പിടച്ചിട്ട് നിശ്ചലമാകും. ഈ 'ലൂതവിദ്യ' പടിഞ്ഞാറുനിന്ന് അഭ്യസിച്ചവരാണ് ഇവിടെയുള്ളവർ. ഡൊനൾഡ് ബാർതലം (Donald Barthelme) ജോൺ ബാർത് (John Barth) ബറോസ് (Burroughs) ഇവരൊക്കെയാണ് അവരുടെ ആശാന്മാർ. ഞാൻ ഇവരുടെ വലകളിൽ വീണു കൈകാലുകൾ ഇട്ടടിച്ചിട്ട് രക്ഷപ്പെട്ടിട്ടുണ്ട്.

*അശ്ളീല രചന ഒരുതരത്തിലുള്ള അഭിലാഷപ്രാപ്തിയാണ്. നിത്യജീവിതത്തിൽ സാക്ഷാത്കരിക്കാനാവാത്തത് അസഭ്യമെഴുതി സാക്ഷാത്കരിക്കുന്നു.*

ഇടതൂർന്ന അന്ധകാരത്തിൽ നിശാഗന്ധി പൂത്തുനില്ക്കുന്നതുപോലെ കഥാപുഷ്പം വിരിയിക്കുന്നവരുണ്ട്. അവരിൽ ഒരാളായി മാതൃഭൂമി ആഴ്ചപ്പതിപ്പിൽ 'കനൽ' എന്ന ചെറുകഥ എഴുതിയ സരസ്വതിയെ ഞാൻ കാണുന്നു. ചിരപരിചിതമായ വിഷയമാണ് കഥയുടേത്. വൃദ്ധദമ്പതികളുടെ സ്നേഹം. ''ഒന്നായും സൗഖ്യദുഃഖങ്ങളിലനുഗുണമായേതുകാലത്തുമുൾപ്പൂവിനുള്ളാശ്വാസമായും രസമതുജരയാൽ ഭേദിയാതുള്ളതായും പിന്നെക്കാലേനതീർന്നാമറവുകളൊടുവിൽ സ്നേഹസത്തായുമെന്നും ഭിന്നിക്കാതുള്ള'' പ്രണയം. ഭാര്യയുടെ മൃതദേഹം അവിടെ കിടക്കുന്നു. അതു



706 1989 Mar. 26

കാണുന്ന നമ്മൾ ഗതാവലോകന കലാസങ്കേതത്തിലൂടെ ഭൂതകാലസംഭവങ്ങൾ ദർശിക്കുന്നു. ഭർത്താവിൻെറ നിസ്സംഗാവസ്ഥ സ്നേഹമില്ലായ്മയായി തെററിദ്ധരിച്ചേക്കാം. പക്ഷേ, അതു വരാനിരിക്കുന്ന വൈകാരികാവസ്ഥയുടെ തീക്ഷ്ണത കൂട്ടാനുള്ള മാർഗ്ഗമാണ്. ഒടുവിൽ ആ വൃദ്ധൻ—ഭർത്താവ്—സഹധർമ്മിണിയുടെ പട്ടടയ്ക്കടുത്തുചെന്ന് അവളെ—മൃതദേഹത്തെ—തലോടുന്നു. ഏതാനും വാക്യങ്ങൾ മാത്രമുള്ള ഈ കഥയ്ക്ക് ആർദ്രീകരണശക്തിയുണ്ട്, ജീവിതഗന്ധമുണ്ട്.

## അഭിനയം

**അ**ഭിനേതാവ് നാടകവേദിയിൽനിന്ന് കഥാപാത്രത്തിൻെറ ഭാഗം അഭിനയിക്കുന്നു. അതിനെ ഇംഗ്ലീഷിൽ role—playing എന്നു പറയുന്നു. നിത്യജീവിതത്തിൽ സ്ത്രീയും പുരുഷനും ഇത്തരം അഭിനയങ്ങളിൽ വ്യാപരിക്കാറുണ്ട്. ഇതില്ലാതെ ജീവിക്കാനാവില്ല. നമ്മൾ കാലത്ത് വീട്ടിൻെറ മുൻവശത്തു വന്നിരിക്കുമ്പോഴാണ് അയാൾ വന്നു കയറുക. ''കുളിക്കാൻ സമ്മതിക്കില്ല. നാശം'' എന്നു മനസ്സിൽ പറഞ്ഞുകൊണ്ട് ''വരു, വരു, ഇരിക്കു'' എന്നു സന്തോഷം ഭാവിച്ച് നമ്മൾ അയാളെ ക്ഷണിക്കുന്നു. അയാൾക്ക് പ്രധാനപ്പെട്ട എന്തോ കാര്യം അറിയിക്കാനുണ്ട്. നമ്മുടെ സഹായം വേണം. ആദ്യമൊക്കെ നമ്മൾ കുറച്ചുനേരം അതു കേൾക്കുന്നു. പിന്നീട് അയാൾ തുടർന്നു സംസാരിക്കുന്നുണ്ടെങ്കിലും കേൾക്കുന്നില്ല. ശ്രദ്ധിക്കുന്നുവെന്നു ധരിപ്പിക്കാനായി അയാളുടെ കണ്ണുകളിൽ നമ്മൾ ഉററുനോക്കുന്നു. ആ നോട്ടം സഹതാപത്തിൻേറതാണെന്നു കരുതി അയാൾ കൂടുതൽ ഉത്സാഹത്തോടെ കാര്യങ്ങൾ വിവരിക്കുന്നു. വിവരണം കൂടുന്തോറും നമ്മൾ ഒന്നും കേൾക്കാതെയാകുന്നു. ഒടുവിൽ, കണ്ണുമിഴിച്ചിരിക്കുന്ന നമ്മളെ നോക്കി ''സാർ എല്ലാം ശരിയാക്കിത്തരണേ'' എന്ന് അഭ്യർത്ഥിച്ചിട്ട് അയാൾ പോകുന്നു. ''പിന്നെ, ഒരു പ്രയാസവുമില്ല'' എന്നു നമ്മളുടെ മറുപടി. ഇതാണ് അഭിനയം. സാർത്രിൻെറ ഭാഷയിലാണെങ്കിൽ role—playing. അദ്ദേഹത്തിൻെറ Being and Nothingness എന്ന ഗ്രന്ഥത്തിൽ ഇത് പ്രൗഢതയോടെ ആവിഷ്കരിച്ചിട്ടുണ്ട്. പ്രഭാഷകനെയും ശ്രോതാവിനെയും ചിത്രീകരിച്ചാണ് സാർത്ര് ഇതനുഷ്ഠിക്കുന്നതെന്ന് എൻെറ ഓർമ്മ പറയുന്നു. കാമുകിയെ പററിക്കാൻ കാമുകൻ റോൾ പ്ളേയിങ് നടത്തുന്നു. അതു യഥാർത്ഥമായ വികാരമാണെന്നു കാമുകി തെററിദ്ധരിക്കുന്നു. ചതി നടന്നുകഴിയുമ്പോഴേ പുരുഷൻ അഭിനയിക്കുകയായിരുന്നുവെന്ന് സ്ത്രീ അറിയൂ.

സ്ത്രീകളും റോൾ പ്ളേയിങ്ങിൽ തൽപരകളാണ്. 'നിങ്ങൾ പുരുഷൻ, ശക്തൻ. ഞാൻ സ്ത്രീ, അശക്ത' എന്നു സ്ത്രീ ഭാവിക്കും. എന്നിട്ട് ബലംകൂടിയ, ധനം കൂടുതലുള്ള മറെറാരുത്തനുവേണ്ടി അയാളെ ഉപേക്ഷിക്കും. വേറൊരുത്തൻ അവനെക്കാൾ ശക്തനും ധനികനുമായി പ്രത്യക്ഷനാകുമ്പോൾ അയാൾക്കുവേണ്ടി അവനെയും കളയും. ഒടുവിൽ ജീവിതത്തിൽ നേടേണ്ടത് ഒക്കെ നേടി അങ്ങു പോവുകയും ചെയ്യും. ഇങ്ങനെയുള്ള [illegible]ീകൾ വളരെക്കൂടുതലായതുകൊണ്ട് അവരെ ഒരാശയമായിത്തന്നെ കരുതാം. യു.കെ. കുമാരൻ കലാകൗമുദിയിലെഴുതിയ ''പ്രസീദ'' എന്ന ചെറുകഥ നോക്കുക. പ്രസീദയെ കഥപറയുന്ന ആൾ കണ്ടിട്ടില്ല.


ഒക്ടോവ്യാപാസ്

> *ഏതു രാഷ്ട്ര സിദ്ധാന്തവും ഉൾക്കൊള്ളിക്കു കലാസൃഷ്ടിയിൽ. അതിനു കലാത്മകത ഉണ്ടാവണമെന്നേ പക്ഷമുള്ളൂ. രാഷ്ട്ര വ്യവഹാരത്തിനു പകരമായി രചനകളിൽ വേദാന്തമുൾക്കൊള്ളിച്ചാലും അസ്തിത്വവാദം ഉൾക്കൊള്ളിച്ചാലും രചന തകരും, ആ സിദ്ധാന്തങ്ങൾക്ക് അതിപ്രസരം വന്നാൽ.*

റോൾ പ്ളേയിങ്ങാണ് അവൾക്ക്. ആശയമായി മാറിയ അവളെ കാണേണ്ടതില്ലല്ലോ കഥ പറയുന്ന ആളിന്. അവൾ ഓരോ പുരുഷൻെറയും മുൻപിൽ അഭിനയിച്ചഭിനയിച്ച് ഔന്നത്യമാർജ്ജിച്ച് അപ്രത്യക്ഷയാകുന്നു. അവളെ സ്നേഹിച്ചവർക്കു മാത്രമേ തൽക്കാലത്തേക്കു മാർഗ്ഗം അടയുന്നുള്ളു. അവരും ക്രമേണ മററു മാർഗ്ഗങ്ങൾ കണ്ടുപിടിച്ചുകൊള്ളും. സ്ത്രീക്കാണെങ്കിൽ സ്വന്തം മാർഗ്ഗം അടയുന്നതേയില്ല. സമാന്തരങ്ങളായ എത്രയെത്ര രാജ്രഥ്യകൾ! ഒന്നിൽ നിന്നു മറെറാന്നിലേക്കു കാലെടുത്തുവച്ചു നടന്നാൽ മതി. കുമാരൻെറ കഥയിലെ നവീനമായ ആശയം എനിക്കു നന്നേ രസിച്ചു.

★ ★ ★

**മു**കളിലെഴുതിയതെല്ലാം സത്യമാണെങ്കിലും പുരുഷന്മാർ ഇന്ന് സ്ത്രീകളെ കൂടുതൽ കൂടുതൽ വെറുക്കുന്നുവെന്ന് എനിക്കു തോന്നുന്നു. സ്ത്രീയാണല്ലോ പുരുഷനെ പ്രസവിക്കുന്നത്. തനിക്കു ജന്മമരുളിയ സ്ത്രീയെ പുരുഷൻ സ്വാഭാവികമായും പേടിയോടെ നോക്കുന്നുവെന്നു മനഃശാസ്ത്രജ്ഞന്മാർ പറയുന്നു. ആ പേടിയുടെ 'റിയാക്ഷൻ' എന്ന നിലയിൽ സ്ത്രീയിൽ ആധിപത്യം പുലർത്താൻ പുരുഷൻ സന്നദ്ധനാകുന്നുവെന്നും അവർ വാദിക്കുന്നു. ഇന്നത്തെ പുരുഷമേധാവിത്വം ഇതിൻെറ ഫലമാണ്. ഇതിനപ്പുറമായി റോൾ പ്ളേയിങ് വളരെ വർദ്ധിച്ചിരിക്കുന്നു. അതിൻെറ ഫലമായി ഒരു മാനുഷികമൂല്യത്തിലും ഒരുത്തനും വിശ്വാസമില്ലാത്ത അവസ്ഥയാണിന്ന്. ആർജ്ജവം (sincerity) ഒരിടത്തുമില്ല. നമ്മുടെ രാജ്യം ഇന്ന് തകർച്ചയിലാണ്. ശത്രുവിനെയല്ല ആളുകൾ കൊല്ലുന്നത്. ആരെയെങ്കിലും കൊന്നാൽ മതി എന്നായിട്ടുണ്ട് ചിന്ത. അങ്ങനെ കൊല്ലുമ്പോൾ കൂടെ പ്രവർത്തിക്കുന്നവർക്കു മരണം സംഭവിച്ചാലും വധകർത്താക്കൾക്കു കൂസലില്ല. കൂട്ടക്കൊല നടന്നാൽ അധികാരികൾ ഇപ്പോൾ പ്രതിഷേധിക്കുന്നതുപോലുമില്ല. അവർ സ്വന്തം കാര്യം നോക്കുന്നു. ചിരിക്കുന്നു, ഉല്ലസിക്കുന്നു. എൻെറ രാജ്യത്തിന് എന്തൊരു ദുർദ്ദശ! എന്തൊരു ദൗർഭാഗ്യം!

## ചോദ്യം, ഉത്തരം

''**നി**ങ്ങൾ ഉറങ്ങാറുണ്ടോ?'' [എറണാകുളത്തുകാരിയായ ഒരു ഇംഗ്ലീഷ് പ്രൊഫസർ തിരുവനന്തപുരത്തെ മെയിൻ റോഡിൽവച്ച് എന്നോട് നേരിട്ടു ചോദിച്ചത്.]

''സുന്ദരികളെ കണ്ടാൽ അന്നുരാത്രി ഉറങ്ങാൻ പററില്ല പുരുഷന്മാർക്ക്. നിങ്ങളെ കണ്ട ദിവസം ഞാൻ സുഖമായി ഉറങ്ങി.''

''വിമർശനത്തിൽ ക്ഷോഭിക്കാത്ത കവിയുണ്ടോ?''

''ഉണ്ട്. ചുള്ളിക്കാട് ബാലചന്ദ്രൻ.''

''ഡോക്ടർമാർ?''

''ഒരുമാതിരിയുള്ളവരെയെല്ലാം വിശ്വസിക്കാം. ബഹുമാനിക്കാം. പക്ഷേ, ഒരു ഡോക്ടറുടെയും കൈയക്ഷരത്തെ ബഹുമാനിക്കാനാവില്ല.''

''അപവാദവ്യവസായം നടത്തുന്നവനെ കുറെക്കാലം കഴിയുമ്പോൾ ആളുകൾ വിശ്വസിക്കാതാവില്ലേ?''

''അപ്പോൾ ഒരു മാർഗ്ഗമുണ്ട്. ശബ്ദം വളരെ താഴ്ത്തി ശ്രോതാവിൻെറ കാതിനോടു വായ് അടുപ്പിച്ചു പറഞ്ഞാൽ മതി. ഏതപവാദവും അപ്പോൾ വിശ്വസിക്കപ്പെടും.''

ശക്തിയുണ്ടെന്നാണ് അദ്ദേഹത്തിന്റെ വിശ്വാസം. ആ വിശ്വാസത്തിന്റെ പേരിൽ അദ്ദേഹം ഒരു സാധുകവിയെ വേട്ടയാടാൻ ശ്രമിക്കുന്നു. (എനിക്ക് എഴുതിയ കത്തിൽ)

2) നിങ്ങൾക്കു തീക്ഷ്ണതയുള്ള നാവുണ്ട്. പക്ഷേ, അത് വിരസമായ മനസ്സിന്റെ സന്തതിയാണെന്ന് ഓർമ്മിക്കൂ. (എന്നോട് നേരിട്ട്)

3) ഞാൻ തൃശ്ശൂരെ അയ്യന്തോളിലൂടെ നടക്കുമ്പോൾ ഒരു മൃതദേഹം കൊണ്ടുപോകുന്നതു കണ്ടു. അതാണ് എന്റെ 'ഇന്നു ഞാൻ നാളെ നീ' എന്ന കവിതയ്ക്ക് ഉറവിടം. ഞാനത് എഴുതിയത് കെ. ദാമോദരനു വേണ്ടിയല്ല, എനിക്കുവേണ്ടിയാണ്. [ജിയുടെ ആ കാവ്യം കൃത്രിമമാണെന്നു കെ. ദാമോദരൻ എഴുതിയതു കണ്ടപ്പോൾ] (എന്നോട്)

4) നിങ്ങൾ ആളുകളെ പ്രശംസിച്ച് അവരെ വിഡ്ഢികളാക്കുന്നു. [സംസ്കൃത കോളേജിൽ പ്രഭാഷണത്തിനു വന്ന ജിയെ മര്യാദയോടെ, ബഹുമാനത്തോടെ സ്വാഗതം ചെയ്ത പൂവറ്റൂർ രാമകൃഷ്ണപിള്ളയ്ക്കു കവി കൊടുത്ത സമ്മാനം.]

5) 'ഹൃദയംഗമമായ' എന്ന പ്രയോഗം അത്രകണ്ടു ശരിയല്ല. ഹൃദയത്തിൽനിന്നു ഗമിക്കുന്നത് എന്നേ അർത്ഥമുള്ളൂ അതിന്. [ഫാദർ ജോൺ കുന്നപ്പള്ളിയുടെ 'ശബ്ദസൗഭഗം' എറണാകുളത്ത് റിലീസ് ചെയ്ത സന്ദർഭത്തിൽ. പ്രയോഗം ശരിയാണെന്ന് ഫാദർ മറുപടിയായി പറഞ്ഞു. ഹൃദയത്തിലേക്കു ഗമിക്കുന്നത് ഹൃദയംഗമം.]

6) സുകുമാർ അഴീക്കോടിന്റേത് ഒരു കൂട്ടുകൃഷിപ്പുസ്തകമാണ്. ['ശങ്കരക്കുറുപ്പ് വിമർശിക്കപ്പെടുന്നു' എന്ന പുസ്തകത്തെക്കുറിച്ച് എന്നോട്. അക്കാലത്തെ രണ്ടു കവികൾ (ഒരാൾ ഇന്നില്ല) ഗ്രന്ഥരചനയ്ക്കു സാഹായ്യമരുളി എന്ന് ജി പിന്നീട് എന്നെ അറിയിച്ചു. ഇന്നുള്ള കവിയോട് ഞാനതിനെക്കുറിച്ചു ചോദിച്ചപ്പോൾ തനിക്കോ അന്തരിച്ച കവിക്കോ അതിൽ ഒരു പങ്കുമുണ്ടായിരുന്നില്ലെന്ന് അദ്ദേഹം പറഞ്ഞു.]

## മലയാളസാഹിത്യം— 1987–ലെ

അൽബേർ കമ്യൂ ഒരിക്കൽ പറഞ്ഞു: "It is from the moment when I shall no longer be more than a writer that I shall cease to write." ഇതു ശരിയാണോ? കമ്യൂവിനെക്കുറിച്ച് കേരളത്തിന്റെ ഒരു മൂലയിലിരുന്ന് ഒരു നിസ്സാരൻ എഴുതുന്നതുതന്നെ അദ്ദേഹം സാഹിത്യകാരനായതുകൊണ്ടാണ്. 'പ്ളേഗ്' തുടങ്ങിയ നോവലുകൾ എഴുതാതെ കമ്യൂ വെറും രാഷ്ട്രീയപ്രവർത്തകനായി വർത്തിച്ചിരുന്നെങ്കിൽ ആരും അദ്ദേഹത്തെ പരിഗണിക്കുമായിരുന്നില്ല. ചെസ്ലാഫ് മീലോഷും മീലാൻ കുന്ദേരയും ശുദ്ധസാഹിത്യത്തിൽ മാത്രം കൈവച്ചിരുന്നെങ്കിൽ ഇന്നുള്ളതിനെക്കാൾ വലിയ കീർത്തി അവർക്ക് കിട്ടുമായിരുന്നു. സ്വന്തം നാടായ ചെക്കസ്ളൊവാക്യയിൽനിന്നു പൂർണ്ണമായും വേർപെട്ടുനില്ക്കാൻ കഴിയാത്തതുകൊണ്ടാണ് കുന്ദേരയ്ക്ക് ഒരു വിഷയംതന്നെ വീണ്ടും വീണ്ടും പ്രതിപാദിക്കേണ്ടി വരുന്നത്. ഇത്രയും എഴുതിയതുകൊണ്ട് എഴുത്തു കാരൻ സമൂഹത്തിന്റെ നേർക്ക്, രാഷ്ട്രവ്യവഹാരത്തിന്റെ നേർക്ക് കണ്ണടയ്ക്കണമെന്നു വിവക്ഷയില്ല. ഒന്നിനും അമിതപ്രാധാന്യം നല്കരുതെന്നേ കരുതുന്നുള്ളൂ. നല്കിയാൽ കല അന്തർദ്ധാനം ചെയ്യും. അതിന്റെ സ്ഥാനത്ത് ലഘുലേഖകൾ വിരാജിക്കുകയും ചെയ്യും. മാർക്സിസ്റ്റുകളായ നെറൂദയും യാനീസ് റീറ്സോസും ആദരിക്കപ്പെടുന്നത് മഹാകവികളെന്ന നിലയിലാണ്. ഏതു രാഷ്ട്രവ്യവഹാരസിദ്ധാന്തവും ഉൾക്കൊള്ളിക്കൂ കലാസൃഷ്ടിയിൽ. അതിനു കലാത്മകത ഉണ്ടാവണമെന്നേ പക്ഷമുള്ളൂ. രാഷ്ട്രവ്യവഹാരത്തിനു പകരമായി രചനകളിൽ വേദാന്തമുൾക്കൊള്ളിച്ചാലും


വ്യവസായികരം ഉയർന്ന ലാഭം ലാക്കാക്കുക. ഊർജ്ജ നിയന്ത്രണത്തിന് മുൻഗണന നല്കുക.

ചെലവ് കുറയ്ക്കുക




പ്രസിദ്ധീകരിയ്ക്കുന്നത്: വൈദ്യുതി വകുപ്പ്
ഊർജ്ജ മന്ത്രാലയം, ഇന്ത്യാ ഗവൺമെന്റ്,
ന്യൂഡൽഹി-110 001

davp 88/500 MAL

അസ്തിത്വവാദം ഉൾക്കൊള്ളിച്ചാലും രചന തകരും, ആ സിദ്ധാന്തങ്ങൾക്ക് അതിപ്രസരം വന്നാൽ.

മലയാളസാഹിത്യത്തിൽ സമാന്തരങ്ങളായ പ്രവാഹങ്ങളുണ്ട്. ഒന്ന് രാഷ്ട്രവ്യവഹാരത്തിന് അമിതപ്രാധാന്യം നല്കുന്നു. രണ്ട് അസ്തിത്വവാദത്തിന് അമിതപ്രാധാന്യം നല്കുന്നു. ഇവ രണ്ടും കലയുടെ പഞ്ജരത്തിനു മുകളിലായി ജിറാഫിനെപ്പോലെ തലനീട്ടുന്നുവെന്നു കണ്ട് രൂപത്തിനും ഭാവത്തിനും തുല്യപ്രാധാന്യം നല്കുന്ന കൃതികളെ വിലയിരുത്തുകയാണ് പ്രൊഫസർ ജി.എൻ. പണിക്കർ. കേന്ദ്ര സാഹിത്യ അക്കാദമിയുടെ പ്രസാധനമായ Indian Literature എന്ന പ്രസാധനത്തിൽ അദ്ദേഹമെഴുതിയ ലേഖനം നോക്കുക. 1987-ലെ മലയാള രചനകളെക്കുറിച്ചാണ് അദ്ദേഹത്തിന്റെ പ്രബന്ധം. നിഷ്പക്ഷതയോടെ ജി.എൻ. പണിക്കർ ഓരോ കൃതിയെയും സമീപിക്കുന്നു. തനിക്കു യോജിക്കാൻ കഴിയാത്ത ഗ്രന്ഥകാരന്മാരെക്കുറിച്ച് എഴുതുമ്പോഴും സംസ്കാരസമ്പന്നമാണ് അദ്ദേഹത്തിന്റെ ഭാഷ.

## കശാപ്പ് എത്ര ഭേദം

ഞാൻ മദ്യവിരോധിയാണെങ്കിലും കള്ളുഷാപ്പുകളിലും ചാരായഷാപ്പുകളിലും കയറിയിട്ടുണ്ട് എക്സൈസ് ഡിപ്പാർട്ട്മെന്റുമായി ഒരു ലേശം ബന്ധമുണ്ടായിരുന്നതുകൊണ്ടാണ് ആ പ്രവേശം 'സാദ്ധ്യ'മായത്. കള്ളുനിറച്ച കുടങ്ങളും പൊളിഞ്ഞ ബഞ്ചുകളും തൊലിയുരിക്കാതെ കൂട്ടാനാക്കിവച്ച മീനും ഈച്ചയരിക്കുന്ന മരച്ചീനിപ്പുഴുക്കുമൊക്കെ അവിടെ ഞാൻ കണ്ടിട്ടുണ്ട്. ആനക്കാലൻ കുപ്പികളിൽ ചാരായം വച്ചിരിക്കുന്ന കടകളിലെ പ്രവേശനം ക്ഷോഭജനകമാണ്. ചാരായം സ്ഫടിക ടംബ്ളറിൽ പകരുമ്പോൾ ആ ദ്രാവകത്തിന് എന്തൊരു തിളക്കമാണെന്നോ? പക്ഷേ, മൂക്കിനോട് ഒന്നടുപ്പിക്കൂ. കുടലുവരെ പുറത്തേക്കു പോരും. നീളവും വണ്ണവുമുള്ള പൊരിച്ച കൊഞ്ചുമീൻ തിന്നുകൊണ്ട് ആളുകൾ ചാരായം മോന്തുന്നതു കാണാം. ഭീകരന്മാരുടെ വാസസ്ഥാനങ്ങൾ കണ്ടിട്ടില്ല ഞാൻ. കണ്ടാൽ ചൈനയും പാകിസ്ഥാനും നമ്മുടെ ആളുകളെ കൊല്ലാൻ കൊടുക്കുന്ന യന്ത്രത്തോക്കുകളും മററും കാണാൻ കഴിയും. ഇപ്പോഴത്തെ രീതിയനുസരിച്ച് ബലമുള്ള കയറുകളും. ചെറുപ്പമായിരുന്ന കാലത്ത് ആടിനെ കശാപ്പുചെയ്യുന്നവന്റെ വീട്ടിൽ ഞാൻ പോയിട്ടുണ്ട്. ഇന്നു ഞാൻ മാംസവിരോധിയാണ്. അന്ന് അങ്ങനെയായിരുന്നില്ല. വലിയ തടിക്കഷണങ്ങൾ. അവയിൽ ആടുകളുടെ രക്തപങ്കിലമായ തലകൾ. മററു ഭാഗങ്ങൾ കെട്ടിത്തൂക്കിയിരിക്കുന്നു. ആ ഇറച്ചിക്കഷണങ്ങളിൽനിന്ന് ചോരയൊലിക്കുന്നു. കുടലും മററും വേറൊരു വശത്ത്. കാഴ്ചയും നാററവും ഒന്നുപോലെ അസഹനീയങ്ങൾ. കള്ളുഷാപ്പിലും ചാരായഷാപ്പിലും ഭീകരഭവനത്തിലും കശാപ്പുസ്ഥലത്തും ഒരേനിമിഷത്തിൽ കടന്നുചെല്ലുവാൻ വിദ്യയുണ്ടെന്നിരിക്കട്ടെ. അതു പ്രയോഗിച്ച് അവിടെ ചെന്നാൽ എന്ത് അനുഭവമായിരിക്കും? ആ അനുഭവത്തിന്റെ രീതി അറിയണമെങ്കിൽ മനോരാജ്യം വാരികയിൽ കണ്ണോത്തു സുധീർ എഴുതിയ "തിരിച്ചുവരവ്" എന്ന "കഥ" വായിച്ചാൽ മതി. വെറുപ്പും അറപ്പും ഛർദ്ദിയും ഒരേ സമയത്തുണ്ടാക്കുന്ന ഒരു ബീഭത്സതയാണിത്.

## മാൻവെൽ പ്യൂഗ്

ആർജന്റീനയിലെ നോവലിസ്ററ് മാൻവെൽ

> *ആർജ്ജവം ഒരിടത്തുമില്ല. നമ്മുടെ രാജ്യം ഇന്നു തകർച്ചയിലാണ്. ശത്രുവിനെയല്ല ആളുകൾ കൊല്ലുന്നത്. അരെയെങ്കിലും കൊന്നാൽമതി എന്നായിട്ടുണ്ട് ചിന്ത. അങ്ങനെ കൊല്ലുമ്പോൾ കൂടെ പ്രവർത്തിക്കുന്നവർക്ക് മരണം സംഭവിച്ചാലും വധകർത്താക്കൾക്ക് കൂസലില്ല.*

പ്യൂഗ് (Manuel Puig) രാഷ്ട്രാന്തരീയ പ്രശസ്തി നേടിക്കഴിഞ്ഞു. ഞാൻ വായിച്ച്, അദ്ദേഹത്തിന്റെ രണ്ടു നോവലുകളെക്കുറിച്ച്—Betrayed by Rita Hayworth, Kiss of the Spider Woman—ഈ പംക്തിയിൽ എഴുതിയിരുന്നു. 1987-ൽ Faber & Faber പ്രസാധനം ചെയ്ത Pubis Angelical എന്ന നോവൽ ഈ ആഴ്ച വായിച്ചു. നിസ്സാരസംഭവങ്ങൾ ചിത്രീകരിച്ച് ജീവിതത്തിന്റെ ഗഹനതയെ ധ്വനിപ്പിക്കുക എന്നതാണ് പ്യൂഗിന്റെ മാർഗ്ഗം. പുതിയ നോവലിന് ടെക്നിക്കിലും പ്രതിപാദ്യവിഷയത്തിലും പുതുമയുണ്ട്. പുരുഷന്റെ അതിരുകടന്ന ഗർവ്വത്തിനെ 'മച്ചിസ്മോ' (machismo) എന്നു വിളിക്കുന്നു. മാർകേസിന്റെ ഒരു നോവലിൽ (ക്രോണിക്കിൾ....) ഇതിനെ പരിഹസിച്ചിട്ടുണ്ട്. ഈ ഗർവ്വത്തിന് അടിമപ്പെട്ട് സ്ത്രീ തകരുന്നതിന്റെ ചിത്രം പ്യൂഗിന്റെ ഈ നോവലിൽനിന്നു ലഭിക്കുന്നു. സ്ത്രീയുടെ ലൈംഗികമായ തകർച്ചയാണ് നോവലിസ്ററ് ആലേഖനം ചെയ്യുന്നത്. നല്ല സാഹിത്യകാരന്മാർ ആരെയും അനുകരിക്കില്ല. അത്രയ്ക്കു വിശിഷ്ടമൊന്നുമല്ലെങ്കിലും പ്യൂഗിന്റെ ഈ നോവൽ അനന്യാദൃശസ്വഭാവമാവഹിക്കുന്നു. (Pubis Angelical—Manuel Puig—Translated by Elena Brunet—Faber and Faber—£4 = 95.

★ ★ ★

മുകളിൽപ്പറഞ്ഞ 'മച്ചിസ്മോ' (പുരുഷഗർവ്വത്തിന്റെ ആധിക്യം) മെക്സിക്കോയിൽ ഉണ്ടെന്ന് ഒക്ടോവ്യാ പാസ് തന്റെ ഉജ്ജ്വലമായ The Labyrinth of Solitude എന്ന പുസ്തകത്തിൽ വിവരിച്ചിട്ടുണ്ട്. മെക്സിക്കോയിലെ കാര്യമാണ് അദ്ദേഹം പറയുന്നതെങ്കിലും നമ്മുടെ സ്ത്രീകൾക്കും അതു ചേരും.

> "She is an answer rather than a question, a vibrant and easily worked material that is shaped by the imagination and sensuality of the male" (Page 29—King Penguin)

പല പരിവൃത്തി വായിക്കേണ്ട പുസ്തകമാണിത്. ഒക്ടോവ്യാ പാസ് മഹാകവി മാത്രമല്ല, വലിയ ചിന്തകൻകൂടിയാണെന്ന് ഈ ഗ്രന്ഥം തെളിയിക്കുന്നു. ഇതൊക്കെ വായിക്കുമ്പോഴാണ് ഇവിടത്തെ "ചിന്തകന്മാരു"ടെ പാപ്പരത്തം നമ്മൾ അറിയുന്നത്. ബർട്രൻഡ് റസ്സൽ, ആൽഡസ് ഹക്സിലി, ഐസേയ ബർലിൻ ഇവരെയൊക്കെ ചിന്തകരെന്നു വിളിക്കുന്ന മട്ടിൽ ഇവിടെയുള്ളവരെ ചിന്തകരെന്നു വിളിക്കുന്നതെങ്ങനെ? എ. ബാലകൃഷ്ണപിള്ളപോലും മൗലികതയുള്ള ചിന്തകനായിരുന്നില്ല. പിന്നെയാണു സി.ജെ. തോമസ്!

★ ★ ★

ഓരോ കിനാവും അഭിലാഷപ്രാപ്തിയാണെന്നു ഫ്രായിററ് പറഞ്ഞു. ചായപ്പെൻസിൽ വേണമെന്നു വിചാരിച്ച കുട്ടിക്ക് അതു കിട്ടിയില്ലെങ്കിൽ അവൻ കിനാവുകാണും ചായപ്പെൻസിൽ കിട്ടിയതായി. അശ്ലീലരചന ഒരുതരത്തിലുള്ള അഭിലാഷപ്രാപ്തിയാണ്. നിത്യജീവിതത്തിൽ സാക്ഷാത്കരിക്കാനാവാത്തത് അസഭ്യമെഴുതി സാക്ഷാത്കരിക്കുന്നു. മൗലികചിന്തയ്ക്കു കഴിവില്ലാത്തവനെ ചിന്തകനായി അവതരിപ്പിക്കുന്ന നിരൂപകൻ പരോക്ഷമായി തന്നെത്തന്നെ ചിന്തകനാക്കുകയാണ്.



മാൻവെൽപ്യൂഗ്

# ടോംസിന്റെ ബോബനും മോളിയും

ഗ്യാസു തീർന്നിട്ട് മാസമൊന്നായി! നിങ്ങൾക്കു തിന്നാറാകുമ്പം കേറിവന്നാൽ മതിയല്ലോ!
നമുക്കു തന്നല്ലടീ. ഒരുത്തർക്കുമില്ല.
ഒരു കുറിമാത്രമുണ്ട്. ഞാൻ പഞ്ചാ. പ്രസിഡന്റായതുകൊണ്ട് തന്നേക്കാമെന്നു സമ്മതിച്ചിരിക്കുകയാ.
എടാ എന്റെ ഒരു നല്ല പടം എഴുതിക്കണം എല്ലാ പ്രസിഡന്റുമാരുടേം പടം പാർലമെന്റിൽ വയ്ക്കാൻ പോണനു.
അങ്ങുന്നേ ഫണ്ടുപിരിക്കാൻ വരുന്നുണ്ട്: ഒന്നാ!
ഏതാണ്ടണ്ണിയാടാ?!
ഒരു മാക്കുതിരുത്തിയ അങ്ങുന്നിക്കുണ്ടല്ലോ? അവനേയല്ലേ ഈ മാക്കാന്തണ്ണിന്നു പറയുന്നേ.
അല്ലന്നേ. നമ്മുടെ നേതാവ്!
-- ഈ രാജ്യത്ത് ഇന്നു ജീവിതം തന്നെ ദുസ്സഹമായിരിക്കുകയാണ് --
5 കോടി ഫണ്ട്
ഇന്നു വന്നാൽ ദിവസോം ഈ പരിപാടിയല്ലേ?!
അവരിപ്പം വരും. ചേട്ടന്റെ ഓഹരി 1000 രൂപായാ ഇട്ടിരിക്കുന്നത്.
തൊലച്ചോടാ?!
ഞാൻ പണിപറയാം. വീടടച്ചുപൂട്ടി അകത്തു കയറിയിരുന്നോ. സ്ഥലത്തില്ലെന്നു പറയാൻ വേലക്കാരനെ ശട്ടംകെട്ടിയേക്കണം.
അതു കൊള്ളാമെടാ.
ജീപ്പേൽ പടമെല്ലാം കൂടി വരുന്നുണ്ടെടീ.
നിങ്ങളാ കട്ടിലിനടിയിലോട്ടു കേറിക്കോ.
പറയേണ്ട വിധമൊക്കെ വേലക്കാരനോടു ഞാൻ പറഞ്ഞിട്ടുണ്ട്.
അവരെല്ലാം പെരപൂട്ടി സമ്മർക്യാമ്പിന് ഊട്ടിക്കു പോയിരിക്കുകയാ. ഒരുമാസം കഴിഞ്ഞേ വരൂ
അതു ഗ്യാസും കൊണ്ടുവന്നവരാ. വേഗം പിറകേ ഓടിച്ചെല്ല്:
ഉടനെ.
പിരിവിനു വന്നപ്പം താൻ കടന്നുകളയുകയാണോ? ങ്ഹാ.. കണ്ടോളാം.
ഗ്യാസ്
നിങ്ങളൊരുമാസം കഴിഞ്ഞേ വരികയുള്ളൂന്നു പറഞ്ഞതുകാരണം ഗ്യാസ് നിങ്ങടെ അയൽക്കാർക്കു കൊടുത്തു.


PRINTED AND PUBLISHED BY M.S. SREENIVASAN ON BEHALF OF KALA KAUMUDI PUBLICATIONS (Pvt) LTD. AT THE KALA KAUMUDI PRESS, TRIVANDRUM. EDITOR: S. JAYACHANDRAN NAIR